

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




Vol. 06 No. 25 THE ONLINE OFFICIAL NEWS BULLETIN 2023 June 24


## SEASON OF PENTECOST പെന്തിക്കോസ്തികാലം

| SUNDAY | MONDAY | TUESDAY | WEDNESDAY | THURSDAY | FRIDAY | SATURDAY |
|---|---|---|---|---|---|---|
| 25 4th Sunday after Pentecost ♪3 | 26 ♪7 | 27 Comme. of St. Cyril of Alexandria ♪3 | 28 ♪7 | 29 Feast of St. Peter and St. Paul ♪5 | 30 Feast of the Twelve Apostles ♪8 | 1 ♪3 |



**കോട്ടയം ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരിയുടെ പുതിയ അദ്ധ്യയന വർഷത്തിന്റെ ആരംഭം കുറിച്ചുകൊണ്ട് പ. കാതോലിക്കാ ബാവ വിശുദ്ധ കുർബാന അർപ്പിക്കുകയും സെമിനാരിയുടെ കെട്ടിട സമുച്ചയങ്ങളുടെ കൂദാശ നിർവ്വഹിക്കുകയും ചെയ്തു. സെമിനാരി വൈസ് പ്രസിഡന്റ് ഡോ. മാത്യൂസ് മാർ തിമോത്തിയോസ് സഹ കാർമികത്വം വഹിച്ചു.**

## മാർത്തോമാ ശ്ലീഹായുടെ 1950-ാം രക്തസാക്ഷിത്വ വാർഷികം ഓർത്തഡോക്സ് സഭാതല സമാപനം ചെന്നൈയിൽ ജൂലൈ 2-നും 3-നും

കോട്ടയം: മാർത്തോമ്മാ ശ്ലീഹായുടെ രക്തസാക്ഷിത്വത്തിന്റെ 1950-ാം വാർഷികം ഓർത്തഡോക്സ് സഭയുടെ നേതൃത്വത്തിൽ ജൂലൈ 2, 3 തീയതികളിൽ ചെന്നൈയിൽ നടത്തും. ഒരു വർഷമായി നടന്നുവരുന്ന ആഘോഷ പരിപാടികളുടെ സമാപനത്തിനാണു ചെന്നൈ വേദിയാവുക.

2-ാം തീയതി രണ്ടിന് വൈകിട്ട് 6നു കോയമ്പേട് സെന്റ് തോമസ് കോളജ് ഓഡിറ്റോറിയത്തിൽ മാർത്തോമ്മൻ സ്മൃതിസംഗമം. സഭാധ്യക്ഷൻ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ അധ്യക്ഷത വഹിക്കും. തമിഴ്നാട് നിയമസഭാ സ്പീക്കർ എം.അപ്പാവു, ന്യൂനപക്ഷ കമ്മിഷൻ ചെയർമാൻ പീറ്റർ അൽഫോൻസ് തുടങ്ങിയവർ പ്രസംഗിക്കും.

3-നു രാവിലെ 7-നു മാർത്തോമ്മാ ശ്ലീഹായുടെ കബറിടദേവാലയമായ സെന്റ് തോമസ് ബസിലിക്കയിൽ പരിശുദ്ധ കാതോലിക്കാ ബാവാ കുർബാന അർപ്പിക്കും. സഭയിലെ എല്ലാ മെത്രാപ്പോലീത്താമാരും സഹകാർമികരാകും.



## ആതുര ശുശ്രൂഷാ രംഗത്ത് യുവാക്കളുടെ സാന്നിധ്യം അനിവാര്യം: പ. കാതോലിക്കാ ബാവ

കോട്ടയം: ആതുര ശുശ്രൂഷാ രംഗത്ത് യുവാക്കളുടെ സാന്നിധ്യം അനിവാര്യമാണെന്നും കാലഘട്ടത്തിന്റെ വെല്ലുവിളികളെ അതിജീവിക്കാനുള്ള വഴികാട്ടിയായി യുവജന പ്രസ്ഥാനങ്ങൾ മാറണമെന്നും മലങ്കര ഓർത്തഡോക്ൾസ് സുറിയാനി സഭയുടെ പരമാധ്യക്ഷൻ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവ പറഞ്ഞു.

ദേവലോകം കാതോലിക്കേറ്റ് അരമനയിൽ നടന്ന യുവജന നേതൃ സംഗമം ഉദ്ഘാടനം ചെയ്യുകയായിരുന്നു പ. കാതോലിക്കാ ബാവാ.

മലങ്കര സഭ ആവിഷ്കരിക്കുന്ന പദ്ധതികളിൽ യുവജനങ്ങളുടെ ആശയങ്ങളും പിന്തുണയും നിർദ്ദേശങ്ങളും സ്വാഗതം ചെയ്യുന്നതായി പ. കാതോലിക്കാ ബാവ പറഞ്ഞു. കേന്ദ്ര വൈസ് പ്രസിഡന്റ് ഫാ. ഷിജി കോശി അദ്ധ്യക്ഷത വഹിച്ചു. കേന്ദ്ര ജനറൽ സെക്രട്ടറി ഫാ. വിജു ഏലിയാസ്, കേന്ദ്ര ട്രഷറർ പേൾ കണ്ണേത്ത്, സഭ മാനേജിങ് കമ്മിറ്റിയംഗങ്ങളായ ജോജി പി. തോമസ്, അഡ്വ. ടോം കോര, കേന്ദ്ര റീജിയണൽ സെക്രട്ടറി അബി എബ്രഹാം കോശി, ഫാ. വർഗീസ് മാത്യു എന്നിവർ പ്രസംഗിച്ചു.

സഭയിലെ വിവിധ ഭദ്രാസനങ്ങളിൽ നിന്നുള്ള പ്രതിനിധികളും കേന്ദ്ര സമിതി അംഗങ്ങളും പരിശുദ്ധ കാതോലിക്ക ബാവയുമായി സംവദിച്ചു. കേന്ദ്ര യുവജന പ്രസ്ഥാനത്തിന്റെ പ്രവർത്തന രൂപരേഖ ചടങ്ങിൽ പ്രകാശനം ചെയ്തു.

“നമ്മുടെ സഭ ദൈവത്തിന്റെ വകയാണെന്നും അതു ഒരിക്കലും നശിച്ചു പോകാൻ ഇടയില്ലെന്നും നിങ്ങൾക്കു നല്ലപോലെ വിശ്വാസം ഉണ്ടായിരിക്കേണ്ടതാണ്. സഭ ദൈവത്തിന്റെ സ്വന്തമാണെന്നും അതിൽ സ്വാഭിപ്രായം നട്ടു വളർത്താൻ ആർക്കും ദൈവം അവകാശം നൽകിയിട്ടില്ലെന്നും എല്ലാവരും ധരിച്ചിരിക്കേണ്ടതാണ്.”

**– പ. വട്ടശ്ശേരിൽ തിരുമേനി**

Published by Dr. Yuhanon Mar Diascoros Metropolitan on behalf of MOSC Media Department



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




ലേഖനം

# പരിശുദ്ധാത്മാഭിഷേകത്തിന്റെ വെളിച്ചം



ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ്

പട്ടംകൊട ശുശ്രൂഷയ്ക്കു ശേഷം പ്രധാന പുരോഹിതൻ നവാഭിഷിക്തനായ യൗവ്പദ്യകിനോയുടെ കൈയിൽ കത്തിച്ച മെഴുകുതിരി നല്കുന്നു. മെഴുകുതിരി പിടിച്ചുകൊണ്ട് യൗവ്പദ്യകിനോ ഒരു പ്രതിജ്ഞ ഏറ്റുചൊല്ലുന്നു. അത് ഇപ്രകാരമാണ്: "ദൈവത്തിന്റെ പരിശുദ്ധ സഭയുടെ നിരപ്പിനും കെട്ടുപണിക്കുമായി ദൈവത്തിന്റെ ഭവനത്തിൽ ഞാൻ മഹത്വമുള്ള സൈത്താകുന്നു (സൈത്ത് വൃക്ഷമാകുന്നു)." ഇതേ സംബന്ധിച്ച ഒരു പഠനമാണ് ഈ ലേഖനത്തിലെ പ്രമേയം.



മുൻ ഉദ്ധരിച്ച പ്രതിജ്ഞ സങ്കീർത്തനം 52:8 സന്ദർഭോചിതമായി വികസിപ്പിച്ചെടുത്തിട്ടുള്ളതാണ്. സങ്കീ. 52:8 ആദ്യഭാഗത്ത് ഇങ്ങനെ പറയുന്നു: "ഞാനോ ദൈവത്തിന്റെ ആലയത്തിങ്കൽ തഴച്ചിരിക്കുന്ന ഒലിവു വൃക്ഷം പോലെയാകുന്നു." ഒലിവ് മരം (സൈത്ത് മരം) പലസ്തീനിൽ ദൈവാനുഗ്രഹത്തിന്റെയും ഐശ്വര്യത്തിന്റെയും പ്രതീകമാണ്. സമൃദ്ധമായി ഫലം കായിക്കുന്ന ഒലിവ് മരം വീടിനും നാടിനും ദൈവം നൽകുന്ന വലിയ അനുഗ്രഹമാകുന്നു. സങ്കീ. 128:3-ൽ ഇതിന് നല്ലൊരു ഉദാഹരണം കാണാൻ കഴിയും. "നിന്റെ മക്കൾ നിന്റെ മേശയ്ക്കു ചുറ്റും ഒലിവ് തൈകൾ പോലെയുമിരിക്കും." സഭാ ശുശ്രൂഷയിലേക്ക് പ്രവേശിക്കുന്ന അഭിഷിക്തൻ സഭയ്ക്ക് നല്ല ഫലം കായിക്കുന്ന ഒലിവ് മരം പോലെയായിരിക്കും എന്ന് ഈ പ്രതിജ്ഞയിലൂടെ നമുക്ക് മനസ്സിലാക്കാം. എന്നാൽ ഈ പ്രഖ്യാപനത്തിന്റെ അർത്ഥവ്യാപ്തി മുൻപറഞ്ഞ വിശദീകരണത്തിൽ ഒതുങ്ങുന്നില്ല. യൗവ്പദ്യകിനോയുടെ (ഉപശെമ്മാശന്റെ) കൈയിൽ പിടിച്ചിരിക്കുന്ന കത്തുന്ന മെഴുകുതിരിയും സൈത്തുമരവും തമ്മിലുള്ള ബന്ധമെന്താണ്?

ഒലിവ് മരത്തിൽനിന്ന് ഒലിവ് കായ്കൾ ലഭിക്കുന്നു. ഒലിവ് കായ്കളിൽ നിന്ന് ആട്ടിയെടുക്കുന്ന എണ്ണയാണ് വെളിച്ചത്തിന് അടിസ്ഥാനമായ ഊർജ്ജത്തിന്റെ ഉറവിടം. ഒലിവെണ്ണ അഭിഷേകതൈലമാണ്. പരിശുദ്ധാത്മാഭിഷേകത്തിന്റെ തൈലമാണ്. പരിശുദ്ധാത്മാഭിഷേകമാണ് സഭാ ശുശ്രൂഷയുടെ വെളിച്ചത്തിന് ആധാരമായ ആദ്ധ്യാത്മിക ഊർജ്ജത്തിന്റെ ഉറവിടം. കർത്താവ് പറഞ്ഞു: "ഞാൻ ലോകത്തിന്റെ വെളിച്ചമാകുന്നു." യേശുക്രിസ്തുവാകുന്ന വെളിച്ചത്തെ ലോകത്തിന് വെളിച്ചമാക്കിത്തീർക്കുന്ന ശുശ്രൂഷ കർത്താവ് സഭയ്ക്ക് നൽകിയിരിക്കുന്നു. അതുകൊണ്ടാണ് ശിഷ്യന്മാരോട് "നിങ്ങൾ ലോകത്തിന്റെ വെളിച്ചമാകുന്നു" എന്ന് കർത്താവ് അരുളിച്ചെയ്തത്. ഈ മഹത്തായ ശുശ്രൂഷ നിർവ്വഹിക്കുവാനുള്ള നിയോഗമാണ് പ്രതിജ്ഞ വഴിയായി യൗവ്പദ്യകിനോ ഏറ്റെടുക്കുന്നത്. പരിശുദ്ധാത്മാഭിഷേകം ലഭിച്ച ശുശ്രൂഷകൻ സമൃദ്ധിയായി ഫലം നൽകുന്ന ഒലിവുമരമാണ്.

52-ാം സങ്കീർത്തനം ദാവീദിന്റെ കീർത്തനമാണ്. ദാവീദ് അഭിഷിക്തനായിരുന്നു. ശമുവേൽ 16:13-ൽ നാം ഇങ്ങനെ കാണുന്നു: "അങ്ങനെ ശമുവേൽ തൈലക്കൊമ്പെടുത്ത് അവന്റെ സഹോദരന്മാരുടെ നടുവിൽ വച്ച് അവനെ അഭിഷേകം ചെയ്തു. യഹോവയുടെ ആത്മാവ് അന്നു മുതൽ ദാവീദിന്റെ മേൽവന്നു." ശമുവേൽ പ്രവാചകൻ ദാവീദിനെ യിസ്രായേലിനു രാജാവായി അഭിഷേകം ചെയ്തു. പഴയനിയമത്തിൽ ദൈവത്തിന്റെ പരിശുദ്ധാത്മാഭിഷേകം സ്വീകരിച്ച ആളാണ് രാജാവ്. അതേ പോലെ തന്നെ പുരോഹിതനും അഭിഷിക്തനാണ്. "അവൻ അഹറോന്റെ തലയിൽ അഭിഷേക തൈലം ഒഴിച്ച് അവനെ അഭിഷേകം ചെയ്ത് ശുദ്ധീകരിച്ചു" (ലേവ്യ 8:12). യഹോവയുടെ അഭിഷിക്തന്മാരാണ് രാജാവും പുരോഹിതനും. ഈ രണ്ട് അഭിഷിക്തന്മാർ മുഖേനയാണ് യഹോവ തന്റെ ജനത്തെ നടത്തിയത്. രാജാവും പുരോഹിതനും യഹോവയുടെ ശുശ്രൂഷകരാണ്. അവരുടെ ശുശ്രൂഷയുടെ അടിസ്ഥാനം പരിശുദ്ധാത്മാഭിഷേകമാണ്.

യഹോവയുടെ അഭിഷിക്തന്മാരായ രാജാവിനെയും പുരോഹിതനെയും ഒലിവ് മരങ്ങളായി സങ്കല്പിച്ചുകൊണ്ടുള്ള ചിത്രീകരണം സഖര്യാവ് 4-ൽ കാണാൻ കഴിയും. പൊന്നുകൊണ്ടുള്ളൊരു വിളക്കുതണ്ട്. അതിന്റെ തലക്കൽ ഒരു കുടം. കുടത്തിന്മേൽ ഏഴു വിളക്ക്. ഏഴു വിളക്കിന് ഏഴു കുഴൽ. കുടത്തിന് രണ്ടു വശവും രണ്ട് ഒലിവ് മരം. ഒലിവുമരങ്ങളിൽനിന്ന് രണ്ടു പൊൻനാളങ്ങളിലൂടെ എണ്ണ ഒഴുകി കുടം നിറയുന്നു. ഈ രണ്ട് ഒലിവുമരങ്ങൾ എന്ത് എന്ന് ചോദിച്ചപ്പോൾ ദൈവദൂതൻ ഉത്തരമായി "ഇവർ സർവ്വ ഭൂമിയുടേയും കർത്താവിന്റെ സന്നിധിയിൽ നിൽക്കുന്ന രണ്ട് അഭിഷിക്തന്മാർ എന്നു പറഞ്ഞു" (സഖ. 4:13-14). യഹൂദജനം ബാബിലോൺ പ്രവാസം കഴിഞ്ഞ് തിരിച്ചെത്തി യെറുശലേം ദേവാലയം പുതുക്കിപ്പണിയുന്നതാണ് സന്ദർഭം. യോശുവാ പുരോഹിതനും, സെരുബാബേൽ രാജാവുമായി യഹൂദജനത്തിന് നേതൃത്വം നൽകുന്നു. യറുശലേം ദേവാലയം പുതുക്കിപ്പണിയുന്നതിനുള്ള പ്രത്യേക ദൗത്യം രാജാവായ സെരുബാബേലിൽ നിക്ഷിപ്തമായിരിക്കുന്നു. ദേവാലയം പുതുക്കിപ്പണിയുന്നതിന് ഏറെ പ്രതിബന്ധങ്ങൾ ഉണ്ടായി. ഈ പശ്ചാത്തലത്തിലാണ് പ്രവാചകനായ സഖര്യാവിന് ഈ ദർശനം ലഭിക്കുന്നത്. ഈ ദർശനത്തിന്റെ അർത്ഥം എന്തെന്ന് പ്രവാചകൻ ദൈവദൂതനോട് ചോദിച്ചു. ദൈവദൂതൻ നൽകുന്ന ഉത്തരം ഇങ്ങനെയാണ്: "സെരുബാബേലിനോടുള്ള യഹോവയുടെ അരുളപ്പാടാവിത്. സൈന്യത്താലല്ല ശക്തിയാലുമല്ല എന്റെ ആത്മാവിനാലത്രെ എന്ന് സൈന്യങ്ങളുടെ യഹോവ അരുളിച്ചെയ്യുന്നു. സെരുബാബേലിനു മുമ്പിലുള്ള മഹാ പർവ്വതമേ നീ ആർ? നീ സമഭൂമിയായിത്തീരും; അതിന് കൃപ കൃപ എന്ന ആർപ്പോടുകൂടെ അവൻ ആണിക്കല്ലു കയറ്റും" (സഖ. 4:6-7). ഈ വേദഭാഗത്ത് ഒലിവുമരം, ഒലിവെണ്ണ, അഭിഷേകം, അഭിഷിക്തന്മാർ, പരിശുദ്ധാത്മാവ്, പരിശുദ്ധാത്മ കൃപ, ദേവാലയ പുനർനിർമ്മാണത്തിന്റെ ശുശ്രൂഷ എന്നിവയുടെ അന്യോന്യബന്ധം വെളിവായി കാണാൻ കഴിയും. പുതിയനിയമത്തിൽ രാജകീയ പുരോഹിത ശുശ്രൂഷകൾ സഭയിൽ നിക്ഷിപ്തമായിരിക്കുന്നു. സഭ രാജകീയ പുരോഹിതവർഗ്ഗമാണ്. പരിശുദ്ധാത്മ നിറവിൽ ലോകത്തിന്

പ്രകാശം നൽകുന്ന ശുശ്രൂഷ പൂർത്തീകരിപ്പാൻ അവർ വിളിക്കപ്പെട്ടിരിക്കുന്നു. ഇതോടൊപ്പം സഭയിൽ പരിശുദ്ധാത്മാവിന്റെ വിശേഷാൽ ഉള്ള അഭിഷേകം സ്വീകരിച്ച പൗരോഹിത്യവൃന്ദവുമുണ്ട്. അജപാലനവും പുരോഹിതധർമ്മവും ഒന്നിച്ച് നിർവ്വഹിക്കുന്നവരാണ് പുതിയനിയമത്തിലെ പുരോഹിതർ. അവർക്ക് ലഭിച്ച പരിശുദ്ധാത്മാവിന്റെ പ്രകാശനമാണ് കത്തിനിൽക്കുന്ന മെഴുകുതിരി കളിലൂടെ നാം കാണുന്നത്.

എണ്ണ പരിശുദ്ധാത്മാവിന്റെ പ്രതീകമാണ്. അഭിഷേകതൈലം പരിശുദ്ധാത്മാഭിഷേകത്തിനു വേണ്ടി ആണെന്ന് പഴയനിയമത്തിൽ നാം വായിക്കുന്നു (1 ശമു 10:1, 6, 10; 16:3). അഗ്നിയും പ്രകാശവും പരിശുദ്ധാത്മാവിന്റെ പ്രതീകമാണ്. 1 തെസ്സ. 5:19–ൽ "ആത്മാവിനെ കെടുക്കരുത്" എന്ന് നാം വായിക്കുന്നു. ഈ വിവർത്തനത്തേക്കാൾ കുറേക്കൂടി ശരിയായിട്ടുള്ളത് 'ആത്മാവിനെ കെടുത്തിക്കളയരുത്' എന്നത്രെ. ഇംഗ്ലീഷിൽ 'Do not quench (put out) the Spirit' എന്നു കൊടുത്തിരിക്കുന്നു. പരിശുദ്ധാത്മാവാകുന്ന വിളക്ക് ഊതിക്കെടുത്തരുത് എന്നാണ് ഇതിനർത്ഥം. ഇവിടെ പരിശുദ്ധാത്മാവ് അഗ്നിക്ക് (ദീപം) സമാനമാണെന്ന് വ്യക്തമാവുന്നു. ഇതിനോട് ചേർന്നുവരുന്ന ഒരു വേദഭാഗമാണ് 2 തീമോത്തി. 1:6: "എന്റെ കൈവപ്പിനാൽ നിന്നിലുള്ള ദൈവത്തിന്റെ കൃപാവരം ജ്വലിപ്പിക്കേണം എന്നു നിന്നെ ഓർമ്മപ്പെടുത്തുന്നു." ദൈവത്തിന്റെ കൃപാവരം പരിശുദ്ധാത്മാവിന്റെ വരം തന്നെയാണ്. ജ്വലിപ്പിക്കുക എന്ന വാക്കിന് തത്തുല്യമായ ഗ്രീക്ക് മൂലപദത്തിന്റെ അർത്ഥം മങ്ങിത്തുടങ്ങിയ വിളക്ക് എണ്ണ പകർന്ന് ജ്വലിപ്പിക്കണം, കൂടുതൽ പ്രകാശം പകരുന്നതാക്കണം (rekindle) എന്നത്രെ. ഇവിടെ പരിശുദ്ധാത്മാഭിഷേകം, തെളിഞ്ഞു നിൽക്കുന്ന ദീപം, സഭാശുശ്രൂഷ എന്നിവ പരസ്പരം ബന്ധപ്പെട്ടു നിൽക്കുന്നതായി നാം കാണുന്നു.

ഈ പഠനത്തിന്റെ വെളിച്ചത്തിൽ അഭിഷേകം സ്വീകരിച്ച യൗവ്പദ്യകിനോ സഭാമധ്യേ നിന്നുകൊണ്ട് എടുക്കുന്ന പ്രതിജ്ഞ ഏറെ അർത്ഥപൂർണ്ണമായി നമുക്ക് മനസ്സിലാക്കുവാൻ കഴിയും. പൗരോഹിത്യ പദവിയിലേക്ക് പ്രവേശിക്കുന്ന കർത്താവിന്റെ ശുശ്രൂഷകൻ ലഭിച്ച പരിശുദ്ധാത്മാഭിഷേകത്തിന്റെ കൃപാവരമാകുന്ന വെളിച്ചം അണഞ്ഞു പോകാതെ ഏറെ ജ്വലിപ്പിച്ച് നിറപടിയായി ശുശ്രൂഷ പൂർത്തീകരിക്കുവാൻ വിളിക്കപ്പെട്ടിരിക്കുന്നു. ഈ അവബോധമാണ് യൗവ്പദ്യകിനോ എടുക്കുന്ന പ്രതിജ്ഞയ്ക്ക് പിമ്പിലുള്ളത്.



**കോട്ടയം പഴയ സെമിനാരിയിൽ പുതിയ അദ്ധ്യായന വർഷം ആരംഭിച്ചപ്പോൾ പരിശുദ്ധ കാതോലിക്കാബാവായോടൊപ്പം അദ്ധ്യാപകരും ശെമ്മാശന്മാരും (ജൂൺ 21, 2023).**



**OCYM കേന്ദ്ര പ്രസിഡന്റ് ഡോ. ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പൊലീത്ത യുവജന പ്രസ്ഥാനം പ്രവർത്തന രൂപരേഖ അമേരിക്കയിലെ ഡാളസ് സെന്റ് പോൾസ് ഓർത്തഡോക്സ് പള്ളിയിൽ വച്ച് പ്രകാശനം ചെയ്തു. OCYM റീജിയണൽ ഭാരവാഹികൾ സമീപം.**

## ഫാ. കുര്യാക്കോസ് ജോർജിന് കേരള സർവകലാശാലയിൽ നിന്നും നിയമ ബിരുദം



എറണാകുളം: വെട്ടിക്കൽ സെന്റ് തോമസ് ദയറായുടെ മാനേജരായി സേവനമനുഷ്ഠിക്കുന്ന ഫാ. കുര്യാക്കോസ് ജോർജ് കേരള സർവകലാശാലയിൽ നിന്നും ഫസ്റ്റ് ക്ലാസ്സോടെ നിയമ ബിരുദം (എൽ.എൽ.ബി) കരസ്ഥമാക്കി. വെട്ടിക്കൽ ദയറായുടെ അനുബന്ധ സ്ഥാപനമായ ബസേലിയോസ് വിദ്യാനികേതൻ സീനിയർ സെക്കൻഡറി സ്കൂളിന്റെ മാനേജരാണ്.

എംജി സർവകലാശാലയിൽ നിന്നും സുറിയാനി സാഹിത്യത്തിൽ എം.എ., കോട്ടയം പൗരസ്ത്യ വിദ്യാപീഠത്തിൽ നിന്നും ആരാധന ദൈവശാസ്ത്രത്തിൽ ഒന്നാം റാങ്കോടെ എം.ടി.എച്ച് എന്നിവയും കരസ്ഥമാക്കിയിട്ടുണ്ട്.



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH




# കവിത എഴുതുന്ന ബിഷപ്പ്: മാർ അപ്രേം എന്ന ഋഷി കവി

## മനോജ് ചന്ദനപ്പള്ളി

പൗരോഹിത്യത്തിന്റെ തികഞ്ഞ വിശുദ്ധിയിൽ നിന്നാണ് മാർ അപ്രേം എന്ന സന്യസ്ഥന്റെ കവിതകൾ പിറക്കുന്നത്. ഒന്നും പ്രതീക്ഷിക്കാത്ത ഒരാൾക്ക് മികച്ച രചനകൾ നടത്താനാവും എന്നതിന്റെ തെളിവാണ് ഉറവുകളും പ്രവാഹങ്ങളും എന്ന അദ്ദേഹത്തിന്റെ പ്രഥമ കവിതാ പുസ്തകം. ഋഷി അല്ലാത്തവൻ കവിയല്ല. ഈ ഒരു ഋഷി കവിയായിരിക്കാനുള്ള യോഗ്യത തപസ്സാണ്.

സർഗാത്മകമായ ഒരു സിദ്ധിയുണ്ട് മാർ അപ്രേമിന് എന്ന തിരിച്ചറിവ് നൽകുന്നതാണ് അദ്ദേഹത്തിന്റെ ലേഖനങ്ങളും പുസ്തകങ്ങളും ഒക്കെ തന്നെ. പ്രതിഭയെ ജീവനോടെ നിലനിർത്തുക എന്നത് ചലഞ്ചായി ഏറ്റെടുത്താണ് മാർ അപ്രേം തിരുമേനി നമുക്കു മുന്നിൽ നിൽക്കുന്നത്. ഒരു പക്ഷെ സാധാരണ വിശ്വാസിക്ക് ഇതൊന്നും ദഹിക്കാൻ കഴിയണമെന്നില്ല.

വ്യക്തിജീവിതത്തിന്റെ വ്യത്യസ്ത തലങ്ങൾ കണ്ടെത്താൻ ശ്രമിക്കുന്ന ഭാരതീയ ദർശനത്തിന്റെ അന്തരാത്മാവ് കണ്ടെത്തിയ വ്യക്തിയാണ് അദ്ദേഹം. അദ്വൈത വേദാന്തത്തിൽ ഗവേഷണ ബിരുദം നേടിയ മാർ അപ്രേമിൽ നിന്ന് കവിതയിലേക്കുള്ള ദൂരം അതുകൊണ്ടുതന്നെ ഹൃസ്വമായി നമുക്ക് തോന്നുന്നതും. അദ്ദേഹത്തിന്റെ കവിത കാണുമ്പോൾ.. അത് അനുഭവിക്കുമ്പോൾ കാവ്യലോകത്തേക്കുള്ള ആ അരങ്ങേറ്റം, തന്നെ തന്നെ തിരിച്ചറിഞ്ഞ് കൊണ്ടാണ്. താമരയിൽ യോഗാ പൂർണ്ണനായി നിൽക്കുന്ന ക്രിസ്തു സങ്കല്പത്തെ തന്റെ ആശ്രമത്തിൽ സൃഷ്ടിച്ചു എടുക്കുമ്പോൾ മാർ അപ്രേം വിശ്വാസികളുടെ വിമർശനത്തെ തത്വചിന്താപരമായ ഒരു ലഹളക്ക് സ്വയം സന്നദ്ധനായി നിൽക്കുന്നുവെന്ന് തോന്നിപ്പോകും.. അതേ അനുഭവം തന്നെയാണ് ആ കവിതകളിൽ. സമൂഹത്തിലെ ചില സങ്കല്പങ്ങളെ ധിക്കരിക്കുന്നതാണ് ഒരു എഴുത്തുകാരന്റെ കൈമുതൽ.. അഥവാ ആസ്തി എന്നോക്കെ തോന്നിപ്പോകും ഉറവുകളും പ്രവാഹങ്ങളുംഎന്ന പുസ്തകത്തിലെ വരികൾ നാം വായിച്ച് എടുക്കുമ്പോൾ.

ഒരു നവ മാനവിക ദർശനം പങ്കുവയ്ക്കുന്ന പുസ്തകത്തിലെ കവിതകളിൽ കോവിഡും കൊറോണയും പൗരത്വവും വിഷയങ്ങളാകുന്നുണ്ട്. പ്രളയവും കോവിഡും ഒക്കെ വരുമ്പോൾ മാത്രം നന്മാവുകയും ഒന്നാവുകയും ചെയ്യുന്ന മനുഷ്യരേക്കുറിച്ച് പ്രതിബാധിക്കുന്ന പുസ്തകം സമകാലിക അനുഭവങ്ങളുമായി ഏറെ ബന്ധപ്പെട്ട് കാണുന്നു. പ്രണയത്തിന്റെ ഏക മതത്തെ കുറിച്ച് പലപ്പോഴും കവി സംസാരിക്കുന്നുണ്ട്.

ഒരു പുരോഹിതന്റെ വലിയ ദൗത്യം മനുഷ്യരുടെ മുറിവുകൾ ഉണക്കുക എന്നതാണ്.. മതത്തിന്റെ ചിട്ടവട്ടങ്ങളിൽ നിന്ന് മാറി ചിന്തിക്കാൻ ഇഷ്ടപ്പെടുന്ന കവി മനുഷ്യരെക്കുറിച്ച് പ്രതിപാദിക്കുന്ന കവിതകളിലൂടെ എല്ലാ മതങ്ങൾക്കും മീതെ പ്രണയത്തെ പ്രതിഷ്ഠിക്കുന്നതായി നമുക്ക് കാണാം. പ്രണയത്തിന്റെ ഒരു ഏക മതത്തെക്കുറിച്ച് സംസാരിക്കുന്ന കവി തന്നിലേക്ക് തന്നെ തിരിഞ്ഞ്... മറ്റുള്ളവരിലേക്ക് കൈ ചൂണ്ടുന്നതിനപ്പുറം സ്വയം തിരിച്ചറിവിലേക്ക് പരിവർത്തനം ചെയ്യുന്നു.

സൂഫി പാടിയത്, വിഷപ്പാമ്പ്, ഭാരം, പുനർജനി, കോവിഡും കൊറോണയും പിന്നെ പൗരത്വവും, മുദ്രാവാക്യം, ഒരു പുത്തൻ വേദം, ഉറവുകളും പ്രവാഹങ്ങളും അവരോഹണം, ഗുരുധർമ്മം, ഓം പൂർണ്ണമദം പൂർണ്ണമിദം, അടിമ ,ഇരുട്ട്, നടപ്പാത, വിടരുവാൻ മടിച്ച പുഷ്പം, സ്വാതന്ത്ര്യം, പ്രണയം, ഭിക്ഷു, താളം, അരങ്ങൊഴിഞ്ഞ ബോധം എന്നിങ്ങനെ 20 കവിതകൾ എഴുതി ചേർത്ത 80 പേജുള്ള പുസ്തകത്തിൽ ആത്മ സന്നിവേശങ്ങളുടെ ലോകം മാർ അപ്രേം തുറന്നിടുകയാണ്.

ആത്മാവിന്റെ നഗ്നതയെ കവിത കൊണ്ടോ ആത്മീയത കൊണ്ടോ ഒക്കെ പൊതിയുന്ന അനുഭവം പലപ്പോഴും നമ്മുടെ ജീവിത ഇടങ്ങളിൽ കാണുന്നു.




സമവാക്യങ്ങളോടു മത്സരിക്കാനും നിയതമായ ഉത്തരങ്ങളെ അട്ടിമറിക്കാനും പലപ്പോഴും കവിത ശ്രമിക്കാറുണ്ട്. മാർ അപ്രേംമിന്റെ കവിതകളിലൂടെ കടന്നു പോകുമ്പോൾ ഈ അനുഭവം വായനോടൊപ്പം സഞ്ചരിക്കുന്നതായി മ്യൂസ് മേരി ജോർജ് തന്റെ മുഖകുറിപ്പിൽ പറയുന്നു. കരുണയും നീതി ബോധവും നിശബ്ദതയുടെ സംഗീതവും ഒക്കെ തിരതല്ലി നിൽക്കുന്നതിൽ താൻ വിസ്മയ ചിത്തയാകുന്നതായും സ്ഥാന ചിഹ്നങ്ങളും ആചാര്യ പദവിയുമൊക്കെ മറ്റൊരർത്ഥത്തിലേക്ക് മുങ്ങാംകുഴി ഇടുകയും ഉയർന്നു വരികയും ചെയ്യുന്ന അനുഭവം ഈ കവിതകൾ മുന്നോട്ടുവയ്ക്കുന്നതായും അവർ കുറിക്കുന്നു.

വെളിച്ചം അന്വേഷിക്കുന്ന ഒരാളുടെ ചമയങ്ങൾ ഇല്ലാത്ത മുഖം മാർ അപ്രേമിന്റെ കവിതകളിലുണ്ടെന്നും, നേരിന്റെ തെളിമയും അതിൽനിന്നുള്ള സംഘർഷവും ധ്യാനവും, ദർശനശുദ്ധിയും ഈ കവിതകളെ വെളിച്ചപ്പെടുവാൻ പ്രേരിപ്പിക്കുന്നതായും കെ ബി പ്രസന്നകുമാറും തന്റെ മുഖ കുറിപ്പിൽ പറയുന്നുണ്ട്.

മൂന്ന് പേരാണ് സഖറിയാസ് മാർ അപ്രേമിന്റെ കവിതാ പുസ്തത്തിന്റെ മുഖകുറിപ്പു എഴുതിയത്.

എരിയുന്ന മുൾപടർപ്പ് - മ്യൂസ് മേരി ജോർജ്, നേരിന്റെ ഉറവകൾ - കെ. ബി. പ്രസന്നകുമാർ, ക്രിസ്തു എന്ന കാവ്യാനുഭവം - കണിമോൾ.

ആരണ്യകം - മഷിക്കൂട്ട് ഇംപ്രിന്റ് ചേർന്ന് ഇക്കഴിഞ്ഞ ദിവസം മാർ അപ്രേമിന്റെ കവിതാ പുസ്തക പ്രകാശനവും ചർച്ചയും അടൂർ മാർത്തോമാ മാത്യൂസ് ദ്വിതീയൻ ട്രെയിനിംഗ് കോളേജ് ഓഡിറ്റോറിയത്തിൽ വച്ച് സംഘടിപ്പിച്ചു.

കേരള സാഹിത്യ അക്കാദമി കനകശ്രീ അവാർഡ് നേടിയ കണിമോൾ കവിതാസ്വാദനം നടത്തി.

കവിതയെ പറ്റി പറഞ്ഞു വെച്ചിട്ടുള്ള എല്ലാ തിരുവചനങ്ങളിലും, എല്ലാ നിർവചനങ്ങളിലും കവിത പ്രശാന്തമായ അല്ലെങ്കിൽ ഒരുപാട് ശ്രദ്ധയോടെ മനനം ചെയ്ത് ഒരുപാട് പറയാനുണ്ടായിട്ടും വളരെ കുറച്ചു മാത്രം പറഞ്ഞു.. പറഞ്ഞത് രഹസ്യമാക്കി വെച്ച്, പിന്നീട് അത് സ്വാഭാവികമായ ഒരു കവിതയായി ഇന്നിപ്പോൾ വന്നിരിക്കുകയാണ്. അതിപ്പോ എന്റെ കൈയിൽ പുസ്തകമായി എത്തിയിരിക്കുന്നു. കവിത കൈമോശം വന്ന ഒരു സമൂഹമാണ് നമ്മുടേത് എന്ന് എനിക്ക് തോന്നുന്നു.കാവ്യപുസ്തകങ്ങൾ ഇഷ്ടം പോലെ പുറത്തിറങ്ങുന്നുണ്ട്.. കവികൾ ഒരുപാട് നമുക്കുണ്ട്... പക്ഷേ നല്ല കവിതയില്ല എന്ന്

വന്നിരിക്കുന്നു. അതുകൊണ്ട് കവിത കാണുമ്പോൾ അത് അനുഭവിക്കാന് കഴിയുമ്പോൾ ആഹ്ലാദം തോന്നുന്നത്.

പൗരോഹിത്യത്തിന്റെ തികഞ്ഞ വിശുദ്ധിയിൽ നിന്ന് മാർ അപ്രേമിന്റെ കവിത "ഉറവുകളും പ്രവാഹങ്ങളുമെന്ന് "കണിമോൾ പറഞ്ഞു.

കവിത വെറുതെ ഇരുന്നാൽ കിട്ടുന്ന ഒന്നല്ല. താളമില്ലാത്തത് കവിതയാകുന്നില്ല. യഥാർത്ഥത്തിൽ ഗദ്യത്തെയും പദ്യത്തെയും വേർതിരിക്കുന്നത് താളമാണ്. ആ താളം ആദ്യാവസാനം കണ്ടെത്താൻ കഴിയുന്നതാണ് ഇതിലെ 20 കവിതകളും. സർഗ്ഗാമകമായ സിദ്ധിയും പ്രതിഭയുടെ മിന്നലാട്ടവും മാർ അപ്രേം തിരുമേനിയിൽ ഉണ്ട്. പ്രതിഭയെ ജീവനോടെ നിലനിർത്തുക എന്നത് ചലഞ്ച് ആണ്. ഈശ്വരൻ നമ്മിൽ നിക്ഷേപിച്ചിരിക്കുന്ന സിദ്ധികൾ ഒക്കെ നിലനിർത്താനുള്ള വെല്ലുവിളി ഏറ്റെടുത്ത മാർ അപ്രേമിൽ കവിയുടെ പ്രതിഭ നിറഞ്ഞു നിൽക്കുന്നു.

വ്യക്തിജീവിതത്തിന്റെ വ്യത്യസ്ത തലങ്ങൾ കണ്ടെത്താൻ സഹായിക്കുന്ന ഒന്നാണത്. ഭാരതീയ ദർശനത്തിന്റെ അന്തരാത്മാവ് കണ്ടെത്തിയ വ്യക്തിയാണ് മാർ അപ്രേം. സർഗാത്മകമായ ഒരു സിദ്ധിയുണ്ട് അദ്ദേഹത്തിന് എന്നും പുസ്തക പ്രകാശനം നിർവഹിച്ചു കത്തോലിക്കാ സഭാ പത്തനംതിട്ട രൂപതാ മെത്രാൻ സാമുവേൽ മാർ ഐറേനിയോസ് തിരുമേനി പറഞ്ഞു.

ഒരു കവിതയിൽ "സ്വാതന്ത്ര്യം എവിടെയെന്ന്..? "തിരുമേനി ചോദിക്കുന്നുണ്ട്. സ്വാതന്ത്ര്യം നമ്മുടെ വീട്ടുമുറ്റം വരെ ഉണ്ട്. നമ്മുടെ ജോസഫ് മാഷിന്റെ കൈ വെട്ടിയ പ്രതികളിലൊരാൾ കോടതിക്കു മുൻപിൽ നിന്ന് പുഞ്ചിരിച്ചപ്പോൾ നമ്മൾ അത് കണ്ടു മിണ്ടാതിരുന്നത്.. എനിക്ക് എന്റെ കൈയുണ്ടെങ്കിൽ അല്ലേ എഴുതാൻ കഴിയൂ എന്ന സ്വാർത്ഥത കൊണ്ടാകാം, ഞാൻ ഉൾപ്പെടെയുള്ള മനുഷ്യർ മിണ്ടാതെ ഇരുന്നത്.. അങ്ങനെയുള്ള ഒരു അസ്വാതന്ത്ര്യത്തിന്റെ സമൂഹത്തിലാണ് നാം എത്തിനിൽക്കുന്നത്. പക്ഷേ മുദ്രാവാക്യങ്ങൾക്ക് യാതൊരു പഞ്ഞവുമില്ല. എനിക്ക് തോന്നുന്നത് സ്വാതന്ത്ര്യം ഒരു സങ്കല്പമാണ്. അതെ.. സ്വാതന്ത്ര്യവും ഒരു സങ്കല്പം മാത്രമായി ചുരുങ്ങിയിരിക്കുന്നു. അങ്ങനെയുള്ള ഒരു കാലത്താണ് ഈ തിയോളജിയുടെ ഭാരങ്ങൾ ഒന്നുമില്ലാതെ മാർ അപ്രേം തിരുമേനി സ്വാതന്ത്ര്യത്തെക്കുറിച്ച് നിർഭയം ചോദ്യങ്ങൾ ഉന്നയിക്കുന്നത്. ഒരു എഴുത്തുകാരൻ ഒരു പ്രക്ഷോഭകാരി ആകണം. വാക്കുകൾക്കൊപ്പം അദ്ദേഹത്തിന്റെ ക്രിസ്തുദർശനം ഭാരതീയ ഭാവവും കൂടി ചേർത്ത് വച്ചതാണ്. അതാണു താമരയിൽ ഉറങ്ങുന്ന ക്രിസ്തുവിലൂടെ അദ്ദേഹം നമുക്കു മുന്നിൽ കാണിച്ച് തന്നത്. അതാണ് അദ്ദേഹത്തെ ഇഷ്ടപ്പെടുവാനുള്ള ഒരു കാരണവും.

കേരള ബുക്ക് മാർക്ക് ഡയറക്ടറും നോവലിസ്റ്റും മാധ്യമ പ്രവർത്തകനുമായ ഏബ്രഹാം മാത്യു മുഖ്യ പ്രഭാഷണം നടത്തി പറഞ്ഞു.

കല കലക്ക് വേണ്ടിയാണ്. ഞാൻ എന്നെ തന്നെ തിരിച്ചറിയാതെ സമൂഹത്തിൽ ഇരുട്ടുണ്ടെന്ന് പറയുന്നതിന് എന്ത് അർത്ഥമാണുള്ളത്...?

തത്വചിന്താപരമായ ഒരു ലഹള അദ്ദേഹത്തിൻറെ വരികളിൽ ഉണ്ട്. ലഹള സമാനമായ കാർക്കശത്തെ അദ്ദേഹം പക്ഷെ ഒന്ന് ഒതുക്കി പറഞ്ഞിട്ടുണ്ട് ഈ പുസ്തകത്തിൽ എന്നെനിക്ക് തോന്നുന്നു. അതീ സഭയിൽ നില്ക്കുന്നതു കൊണ്ടു.

നന്മ കൂടുന്നില്ല കുറയുകയാണ് ഈ സമൂഹത്തിൽ. എല്ലാവരും നന്മയ്ക്കു വേണ്ടി പ്രചാരണം നടത്തുന്നു... പ്ലക്കാർഡ് ഉയർത്തുന്നു.. യുദ്ധം ചെയ്യുന്നു. നന്മയ്ക്കുവേണ്ടി കുറച്ചുനേരം തിന്മ ചെയ്യുന്നതിൽ തെറ്റില്ലെന്ന് പറയുന്നു. ഈയൊരു വൈരുദ്ധ്യം ഇനിയെങ്കിലും ചർച്ച ചെയ്യപ്പെടേണ്ടതല്ലേ.. ?

ഒരാൾ മറ്റൊരാൾക്കുവേണ്ടി ജീവിക്കണം എന്നതൊക്കെ കാല്പനികമായ ഒന്നല്ലേ.. കല കലയ്ക്കു വേണ്ടിയാണോ സമൂഹത്തിനു വേണ്ടിയാണോ എന്ന ചിന്തയിൽ നിന്ന് ഒരു ചോദ്യമുണ്ട്.ഞാൻ ഉറവുകളും പ്രവാഹങ്ങളും എന്ന പുസ്തകത്തെ കാണുന്നത് ആ വിധമാണ്. കല എനിക്കു വേണ്ടിയാണ്.എന്റെ പരിവർത്തനമാണ് സമൂഹത്തിന്റെ പരിവർത്തനത്തിന്റെ ആദ്യ പടി. അത് കൊണ്ട് ഞാൻ മെച്ചമാവുക. കല എന്റെ മാറ്റത്തിന് വേണ്ടി കൂടിയാണ്. ഒരു കവി എഴുതുന്നത് സമൂഹത്തെ മാറ്റാനല്ല. സ്വയം മാറ്റമാണ്.ഉറവുകളും പ്രവാഹങ്ങളും എന്ന പുസ്തകം അതാണെന്നും ഏബ്രഹാം മാത്യു കൂട്ടിചേർത്തു.

ഒരു സെക്കുലർ ലോകത്തിനുകൂടി സ്വീകാര്യമായ നിലയിൽ തന്റെ വിചാരങ്ങളെ കവിതയുടെ രൂപത്തിൽ അടുക്കിവെച്ചിരിക്കുന്ന അതിമനോഹരമായ ഉദ്യമമാണ് ഉറവുകളും പ്രവാഹങ്ങളും എന്ന കവിത സമാഹാരമെന്ന് കോട്ടയം മാർ ബസേലിയോസ് കോളേജ് മലയാള വിഭാഗം മേധാവി ഡോ. തോമസ് പി കുരുവിള സ്വാഗതം ആശംസിച്ചു പറഞ്ഞു. ചടങ്ങിൽ കുമാരി ടിജി തമ്പി, അലീന അലക്സ് എന്നിവർ ചേർന്ന് ഈശ്വര സ്തുതി ആലപിച്ചു. ചലച്ചിത്ര പ്രവർത്തകൻ ബാബു ജോൺ, സെന്റ് സിറിൾസ് കോളേജ് പ്രിൻസിപ്പൽ ഡോ. സൂസൻ അലക്സാണ്ടർ, ഫാ. തോമസ് പി. മുകളിൽ, ഡോ. തോമസ് ജോർജ്ജ്, ഡോ. മണക്കാല ഗോപാലകൃഷ്ണൻ, ഫാദർ അലക്സ് തോമസ് എന്നിവർ പ്രസംഗിച്ചു.

മുൻ എംഎൽഎ ആർ ഉണ്ണികൃഷ്ണപിള്ള, ഡിസിസി സെക്രട്ടറി എസ്. ബിനു, റോബിൻ ബേബി, അഡ്വ. ബിജു വർഗീസ്, എൻ.എസ്.എസ്. താലൂക്ക് പ്രസിഡൻറ് കലഞ്ഞൂർ മധു, പ്രൊഫ. വർഗ്ഗീസ് പേരയിൽ, മുൻ അഡീഷനൽ പബ്ലിക് പ്രോസക്യൂട്ടർ അഡ്വ ബാബുജി കോശി, പ്രീത് ചന്ദനപ്പള്ളി, നൂറനാട് മോഹൻ, ഡോ. നിബുലാൽ വെട്ടൂർ, ഹരീഷ് റാം, റോയി സാമുവൽ, പ്രൊഫ. ജി. ജോൺ, വൈദീക പ്രമുഖർ, അധ്യാപകർ, വിവിധ സാമുദായിക രാഷ്ട്രീയ നേതാക്കൾ ഉൾപ്പെടെ പ്രൗഢമായ സദസ്സ് ചടങ്ങിന് സാക്ഷ്യം വഹിച്ചു.

ജോസഫ് മുണ്ടശ്ശേരി അവാർഡ് ലഭിച്ച കണി മോൾ ടീച്ചർക്ക് ചടങ്ങിൽ ആദരം അർപ്പിച്ചു. മാർ അപ്രേം തിരുമേനി പൊന്നാട അണിയിച്ചു.

## പുളിന്താനം സെന്റ് ജോൺസ് ഓർത്തഡോക്സ് പള്ളിയിൽ കോടതി വിധി നടപ്പിലാക്കണം: മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

കോട്ടയം: 1934-ലെ ഭരണഘടന അനുസരിച്ച് ഭരിക്കപ്പെടണം എന്ന ഉത്തരവ് നടപ്പാക്കുന്നതിന് പോലീസ് സംരക്ഷണം അനുവദിച്ചുകൊണ്ട് ഹൈക്കോടതി ഉത്തരവായി 2 മാസങ്ങളായിട്ടും പുളിന്താനം സെന്റ് ജോൺസ് പള്ളിയിൽ നാളിതുവരെ കോടതിവിധി നടപ്പിലാക്കാൻ കഴിയാത്തത് അപലനീയമാണെന്ന് മലങ്കര ഓർത്തഡോക്സ് സഭ. കൊച്ചുകുഞ്ഞുങ്ങളെയും സ്ത്രീകളെയും മുൻനിർത്തി വാതിലുകൾ അടച്ചിട്ട് നിയമപരമായ നടപടികൾ പൂർത്തീകരിക്കുന്നതിന് തടസ്സം നിൽക്കുന്ന രീതി ജനാധിപത്യ രാജ്യത്തിൽ ഭൂഷണമല്ല. അധികാരികൾ കോടതിവിധി നടപ്പാക്കുവാൻ മുൻകൈയെടുക്കണമെന്ന് സഭ അത്മായ ട്രസ്റ്റി റോണി വർഗീസ് ഏബ്രഹാം ആവശ്യപ്പെട്ടു.

Article

## A Theological-Aesthetic Reflection

# Icon Turned Iconographer: Image of God and Human Creativity

Fr. Dr. K. M. George

**Is Artificial Intelligence a Threat?**

**There is a growing feeling among many artists and all those associated with art that Artificial Intelligence (AI)may constitute a major threat to human creativity, and that creative artists may soon be replaced. Some of the art works already produced by AI seem to many people to be more enchanting, sophisticated, quicker and cheaper than what are created by human artists. But there are those who believe that artificial intelligence is a new medium that can enhance human artistic creativity to an incredible level. Several different apps are now available for anyone to create amazing works of art. According to this view neither photography nor digital art could replace artists and artistic creativity as had been feared. There is, therefore, nothing to be worried about AI, but it could be a great boon to the world of art.**

We are all aware of the vigorous debate going on around the newcomer ChatGPT (Generative Pretrained Transformer) introduced by Open AI. Though it is still at the experimental level and is primarily concerned with language models, its potential for machine-learning goes beyond all our wild imagination. In fact, the newly emerging cyber technologies are taking over the traditional attributes given to God by religious people of all colours: all-knowing, all-powerful, all-seeing, all-doing and all-controlling. The conventional *Srishti-Sthithi-Samhara* functions are being taken over by AI, assisted by such angelic hosts like quantum computing, biotechnology, nano technology, robotics and so on.God is probably not dead, but quite unemployed, it seems!

**The Metaphor of Icon and Iconography**

**While we wait for more clarity about the emerging scenario, my modest purpose is to reflect briefly on the traditional *Christian* biblical understanding of the human person as created in God's image and likeness (*Imago Dei*) and its connection to human creativity, particularly in the domain of art in the context of the great transition now taking place in human self-understanding and civilization.**

I take the words *icon* and *iconographer* (from Greek *eikon*=image, and *iconographer*= the one who 'writes' an icon) in a rather metaphorical sense.They are taken from the biblical image of the human person being created in God's image and likeness, and the eastern Christian practice of Byzantine iconography. However, while we take *icon as* pre-eminently applied to the human person in the biblical sense, we may take all that God has created out of divine love and will as participating in the human icon. God as artist has granted freedom and creative imagination to God's own work, that is, the human person. But God's work of art is not a passive and silent one like any painting we artists produce. **That icon or art work of God is gifted with free will, power of reason (logos) and creativity.** The human persons are also called to be co-creators or fellow workers with God (see 1Cor. 3:19). **So they can will and imagine anything, strive**



**to make and remake it, put it to good use or destructive purpose. Freedom includes the potential for its misuse as well.**

By 'iconography' we mean metaphorically all this work of continually exercising human freedom and creativity – writing or portraying the image, that is, the image of God granted to humanity, by extending it, disseminating it, researching it, experimenting with it, elaborating it, drawing applications from it. In this sense of icon making, our science and technology, our spiritual exercises, our religious rituals, our social and political systems, our science and technology, all are part of the iconographical process, the continuing act of painting the icon. Let us call it 'cosmic iconography' for convenience.

**Criteria of Discernment**

In Eastern Orthodox Christian iconography they make a distinction between good icons and bad icons depending on the strict canons regulating the subject, the technique and the act of painting. For example, it is not permitted to portray God the Father in icon painting because the absolute conceptual unknowability and ineffability of the essential nature of God has to be respected. God is spirit, and without form, and no one has seen God, according to the Scriptures. (One may contrast this with western Renaissance art, in Michelangelo for example, where God the Father is represented anthro-pomorphically as a majestic-looking grand old man with long beard and flowing robes). But Christ is represented in human form because in him God is incarnate as "the son of man", and is historically revealed in such away that human senses could perceive him and interact with him bodily. Holy Spirit is represented in images like the dove and tongues of fire as revealed in the Scriptures.

Exercising proper judgement over the extended form of iconography, that is, discerning the true from the false, the good from the bad, and the

beautiful from the ugly in human creativity is a necessary task laid on theology. Here I do not primarily mean systematic academic theology of the institutional church as taught in seminaries and theological schools, but God's Economy (*Oikonomia*) of infinite love, compassion and forgiveness to human beings through Jesus Christ, the incarnate Word of God.

Thus taking it in this sense, God created Adam and Eve to be in communion with God, to reflect God's glory in the whole creation, and help the created order to participate in the glory, grace and love of God. This was the paradise experience. Adam, the Icon of God, the first human being,was given the responsibility and privilege to take care of the garden. **That means Adam, or the human species, was entrusted with the care for all creation.**

So in dealing with God's creation Adam and Eve, as icon par excellence of the Creator God, and as iconographer - **artists have to assume the divine qualities of compassionate love, and creative enhancement of all forms of life.** Apparently God has not set any limit for the human icon's iconographic imagination or creativity and activity. The very first commission of God for Adam to freely name all creatures in the garden of Eden shows the amazingly absolute degree of trust the original Artist-Creator put in the unique human Icon. ('*Whatever Adam called every living creature, that was its name'*, Genesis 2:19-20). This exercise of freedom and creativity in naming everything in the Gardenstill continues in the complex process of creative human imagination, invention and interaction with reality. This is what we call creative holistic iconography. Its dimensions are virtually infinite since it is called to participate in God's own creativity.

**Beauty in Interconnectedness**

In fact, the descendants of Adam and Eve have to keep the same divine criteria for judging all that is created by human beings, from the construction of a simple hut to sophisticated architecture, from using a stick as a tool to pluck fruits to the creation of nuclear missiles, from shepherding the people to making a massive army and weaponry. **Some basic questions need to be raised with regard to every creative act. Does it help life or destroy it? Does it promote justice and peace for all people? Does it foster the harmony between humans and their environment? Does it contribute to the common good?** What is true and good for all human beings as well as for all living beings and the environment of life is to be considered beautiful.

Searching for beauty in isolated entities has no real meaning; it is to be recognised in the interconnectedness of all things. **Only a true artist-iconographer can perceive and create abiding beauty in such a holistic manner.** We may remember that at the deepest levels of particles or pulsations that constitute our material universe, truth and beauty emerge from their mutual connections and not from so-called individual particles that are really non-existent without connections.

**Human Enhancement**

One may think of an example like the Human Enhancement projects in order to clarify what we said regarding the holistic nature of beauty and goodness. We are familiar with very useful modern forms of enhancing human bio-physical abilities like organ transplantation, chip implants and other augmenting devices. Technology is aiming at narrowing down mind-machine interface, genetic screening, elimination of all potential diseases already at the embryonic level, and creating cyborgs that will merge intelligent self-learning machines with living organisms. The overall goal of such Enhancement programmes is to create super humans who will live probably 150 or even more years. Death is to be finally eliminated. A simple question is about the environment of such super human or post-human species. Can we also enhance our natural environment, prevent the phenomenon of death and decay in nature? Are we humans an isolatable species of beings?

**The human Icon turned Iconographer participates in God's ongoing creative Energy, and engages in a holistic iconography, taking all elements in the universe in their vital interconnections as one body, and reflecting God's own compassionate love, all-inclusive care, foundational grace, inexhaustible goodness, infinite beauty and humble identification with creation as manifested in Jesus Christ.**

**Limits of Human Creativity**

In fact, the only limiting condition for our power of holistic cosmic iconography might be the quite likely impending geological-ecological cataclysm. Every major religion on earth has a picture of the final end of all life, apart from the individual human death. Even a virus, a little more fatal than Corona, can usher in the dooms day. There is no reason why the Homo sapiens cannot be totally extinct like many other extinct species on earth. There is dramatic increasein references to the scenario of total human extinction in contemporary literature compared to the first part of 20th century.

**Conclusion**

**At this stage of radical transition we are unable to answer complex ethical, spiritual and aesthetic questions that might arise in our minds. One may, however, draw some tentative conclusions:**

*** The human person as *Icon* of God, individually and collectively, is endowed with freedom and creativity, and is called and authorised to be iconographer - artist to name and rename, shape and reshape, configure and reconfigure" the world that God so loved" in such a way that it always gets the ever refreshing sense of orientation and meaning.**

*** The human Icon turned Iconographer participates in God's ongoing creative Energy, and engages in a holistic iconography, taking all elements in the universe in their vital interconnections as one body, and reflecting God's own compassionate love, all-inclusive care, foundational grace, inexhaustible goodness, infinite beauty and humble identification with creation as manifested in Jesus Christ.**

* Although the human icon is capable of infinite creativity, there are, however, limiting conditions like finite space and time, huge natural catastrophes and viral pandemics that may threaten the very human existence on earth, and in our digital age, malware viruses that may instantly explode the cyber bubble and reduce human technological civilization to square one.

*** We need to exercise aesthetic discernment in the realm of our cosmic iconography, developing ways and means to judge our work of art, that is, all that human creativity produces. The transcendent roots of the human *Icon* and its spiritual qualities that motivate our 'iconographical' work alone can help us make the right judgment on all human creativity, from the art of painting to the creation of a post-human species.**

(People's Reporter, April 10-24, 2023)

## സഭ ദൈവത്തിന്റെ പ്രത്യക്ഷരൂപമായി തീരണം

### ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ്



എന്റെ വാത്സല്യമുള്ളവരേ, ഇന്ന് ലോകം മുഴുവൻ സാത്താന്റെ ഭയങ്കരമായ ശക്തി കാണുന്നു. ചിന്തിക്കാത്ത അക്രമം; അതായത് ഒരാൾ ഒരു ദിവസം അല്പം കുടിച്ചിട്ട്, കാണുന്നവരെയെല്ലാം തോക്കെടുത്ത് വെടിവയ്ക്കുന്നു. അമേരിക്കയിൽ സാധാരണ നടക്കുന്ന സംഭവമാണ്. ഒരു കാരണവും വേണ്ട. തന്നെത്താനെ ഇരിക്കുമ്പോൾ എനിക്ക് പുറത്തേയ്ക്ക് പോയി കുറേപ്പേരെ വെടിവയ്ക്കണമെന്ന് തോന്നുക. തോക്കെടുത്ത് വെടിവയ്ക്കുക. ഇതാണ് ചിന്തിക്കാത്ത അക്രമം. സാത്താൻ അവനിൽ പ്രവേശിച്ച് അവനെക്കൊണ്ട് ചെയ്യിക്കുന്നതാണ്. അങ്ങനെയുള്ള അനേക തിന്മകൾ അമേരിക്കയിൽ മാത്രമല്ല ഇവിടെയും ഉണ്ടെന്നുള്ളത് നമുക്കൊക്കെ അറിയാവുന്ന കാര്യമാണ്. നമ്മുടെ ആളുകളിലും സാത്താൻ പ്രവേശിച്ച് അനേക തിന്മകൾ ചെയ്യിക്കുന്നു. അങ്ങനെ തിന്മകൾ ചെയ്യിച്ച് സാത്താൻ കൂടുതൽ ശക്തിപ്രാപിക്കുന്ന ഒരു കാലമാണ്.

എന്റെ വാത്സല്യമുള്ളവരേ, സഭ എന്തിനാണ്? ലോകം മുഴുവനും തിന്മയിലേക്ക് പോകുന്ന സമയത്ത് അതിന്റെ പുറകെ സഭയും പോകാതെ സഭ ദൈവഹിതം എന്താണെന്ന് വ്യക്തമാക്കുന്ന ഒരു സമൂഹമായി, ദൈവത്തിന്റെ സ്വർഗ്ഗത്തിൽ നിന്നുള്ള ഒരു കോളനിയായി, നന്മയ്ക്ക് വേണ്ടി മാത്രം നിൽക്കുന്ന നേരും നീതിയുമുള്ള സമൂഹമായി, മനുഷ്യസ്നേഹമുള്ള ഒരു സമൂഹമായി, ദൈവത്തിന്റെ സ്വഭാവം വെളിപ്പെടുത്തുന്ന ഒരു സമൂഹമായി, ഇന്ന് നിലനിന്നെങ്കിൽ മാത്രമേ സാത്താന്റെ ശക്തി നശിച്ചുപോകുകയുള്ളു.

എന്റെ വാത്സല്യമുള്ളവരേ, നാം ഓരോരുത്തരും നീതിയോടും വിശുദ്ധിയോടും വ്യാജം പറയാതെയും മറ്റുള്ളവരെ വഞ്ചിക്കാതെയും ദ്രവ്യാഗ്രഹം കൊണ്ട് തെറ്റായ കാര്യങ്ങൾ ചെയ്യാതെയും ഇനിയും ജീവിച്ചില്ല എങ്കിൽ സാത്താന്റെ ശക്തി വർദ്ധിച്ചുകൊണ്ടിരിക്കും. ഞാനും നേരോടും നീതിയോടും സത്യസന്ധതയോടും ദുരാഗ്രഹമില്ലാതെയും താഴ്മയോടും ജീവിച്ചെങ്കിൽ മാത്രമേ എന്റെ സഭയ്ക്ക് നന്മയുണ്ടാകുന്നുള്ളു; ഈ ലോകത്തിനു നന്മയുണ്ടാകുന്നുള്ളു. സഭ സഭയായി തീരണം. സഭ ദൈവത്തിന്റെ പ്രത്യക്ഷരൂപമായി തീരണം. സഭ ക്രിസ്തുവിന്റെ ശരീരമായി, ക്രിസ്തുവിന്റെ സ്വഭാവം ലോകത്തിന് കാണിച്ചു കൊടുക്കണം.

*(1994 നവം.2-ന് പരുമല തിരുമേനിയുടെ ഓർമ്മപ്പെരുന്നാളിൽ ചെയ്ത പ്രസംഗം)*

## പ. വട്ടശേരിൽ തിരുമേനിയുടെ മുടക്ക് തീർത്തുവെന്ന് പാത്രിയർക്കീസ് വിഭാഗം കോടതിയിൽ



"12. മാർ ഗീവറുഗീസ് ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ മുടക്കു സിവിൾ കോടതിയാൽ അസ്ഥിരപ്പെടുത്തപ്പെട്ടു എങ്കിലും വിശുദ്ധ അന്ത്യോക്യാ പാത്രിയർക്കീസ് ബാവായിൽ നിന്ന് ഉണ്ടായിട്ടുള്ള മുടക്ക് ആ തിരുമേനി തന്നെ മാറ്റാതെ അതു നിമിത്തമുണ്ടായിട്ടുള്ള ആത്മീയ മാലിന്യത്തിനു നീക്കം വരുന്നതല്ലെന്നു മലങ്കരസഭയ്ക്കെന്ന പോലെ മെത്രാപ്പോലീത്തായ്ക്കും ഉണ്ടായിരുന്ന വിശ്വാസം നിമിത്തം അന്ത്യോക്യായിലെ വിശുദ്ധ മോറാൻ മാർ ഏലിയാസ് തൃതീയൻ പാത്രിയർക്കീസ് ബാവാ തിരുമനസുകൊണ്ട് 1106-ൽ ഇവിടെ ഏഴുന്നെള്ളിയ സമയം മെത്രാപ്പോലീത്താ അദ്ദേഹത്തെ സമീപിച്ചു മുടക്കു തീർക്കണമെന്ന് അപേക്ഷിച്ചതനുസരിച്ച് അദ്ദേഹം മുടക്കു തീർക്കുകയും വിവരത്തിനു പള്ളികളിലേക്കു കല്പന അയക്കുകയും ചെയ്തിട്ടുള്ളതാകുന്നു."

(പ. വട്ടശേരിൽ തിരുമേനിയുടെ മുടക്ക് ഏലിയാസ് തൃതീയൻ പാത്രിയർക്കീസ് തീർത്തു പള്ളികൾക്ക് കല്പന അയച്ചുവെന്ന് 1937-ൽ കോട്ടയം ജില്ലാ കോടതിയിൽ കൊടുത്ത കേസിന്റെ പത്രികയിൽ പാത്രിയർക്കീസ് വിഭാഗം പറയുന്നു. *മലങ്കരസഭാതർക്കം: എന്താണ് സത്യം?*, ഡെറിൻ രാജു, സോഫിയാ ബുക്സ്, കോട്ടയം, 2020, പേജ് 249-250)





**കോലഞ്ചേരി സെന്റ് പീറ്റേഴ്സ് & സെൻറ് പോൾസ് ഓർത്തഡോക്സ് പള്ളിയിൽ കബറടങ്ങിയിട്ടുള്ള ഏഴാം മാർത്തോമയുടെയും, മലങ്കരയുടെ ഒന്നാം കാതോലിക്ക പ. പൗലോസ് പ്രഥമൻ കാതോലിക്ക ബാവായുടെ സ്മാരക കബറിടത്തിന്റെയും, കൂദാശ ജൂലൈ 4, 5 തിയതികളിൽ പ. മാത്യുസ് തൃതീയൻ കാതോലിക്ക ബാവ നിർവഹിക്കുന്നു**



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




Church Calendar

# "Cherishing Providence vs Chasing Prosperity"

## (Fourth Sunday after the Pentecost)

## Matthew 14:14-23



**Fr. Geevarghese Thomas**

The need in human life justifies the sovereignty of the Supreme. At the same time it is paramount to discern the limits of desire and tame the unlawful offers of the adversary. Christ Himself have had certain instance, when even the whole world was offered to Him by the tempter. The Word God through which the world exists, is offered a world fashioned and fascinated over unlawful desires. This itself proves that the world we live in is very much paradoxical and the needs not discerned wisely can falsify the spirit of cherishing God's providence. What is the glass ceiling factor in today's Christian radicalism, that witnesses an overvalue of prosperity against providence?

**Reflections**

**1. God's providence is experienced in a sharing community.**

A large crowd followed Jesus. One or the other way they all are in some kind of need to be fulfilled by Jesus' presence, His words, His signs, His miracles or even His godly charisma. He healed many sick among them. And it is now getting dark and they all were at a remote place. The disciples urge Him to disperse the crowd so as to get themselves food from the nearby villages. Let us now ponder deep into smallest situations and conditions of this account. The crowd which came to Jesus has been already inspired by the divine works of the Messiah. But quite interestingly, they followed Him on foot to discover an oblivious situation. They came so far without anticipating the shift in the day and food for the night. In this situation of sheer faith, lack of food, the weary crowd and the presence of sovereign Lord, the disciples come and ask the Lord to send the crowd away. And there makes Christ a very significant statement - "They do not need to go away. You give them something to eat." Knowing the mass strength of people, He asks His disciples to provide them. The omniscient Lord knows the very limited food His disciples were carrying. But, a more perplexing truth is to be taught to the faithful community and the disciples. Jesus, the Son of God has always fulfilled the need of the true seeker. On demand of the disciples, He could have dispersed the weary crowd to get themselves some food. On the contrary, He chose to make His disciples an instrument of God's providence. The compassionate Lord wants the disciples to share the resources to the needy community of believers, by multiplying it with God's grace. One thing to note in particular is - the needy crowd were ones who sought Jesus; and the disciples were the ones who were invited/ instructed to bring their resources (food they carry) to Jesus. It is when the needy and the resourceful unite "in" Christ through sharing, God's provisions multiply and strengthens the community.

The disciples who first asked Jesus to send away the crowd resemble today's glass ceiling experience in our Christian radicalism. We all preach and uphold the sharing values of Christ. But we are ignorant of using our gifted resources to share those with the needy ones. We are often obsessed with our unending needs that we fail to recognise a Christocentric community. God's providence is justified in a sharing community. What then defines Christian prosperity and how it is challenged by the prosperity gospel of modern age?

Remember, as it was getting late, the crowd which sought Jesus were surely lacking food as a basic need. But, the culmination records that the crowd have had enough and were all satisfied. Even twelve baskets of leftover breads were picked up. This is a clear picture of Christian prosperity. The Christocentric community having enough for themselves through sharing, being satisfied, and are leftover with more blessings. These three are the new dynamics we must ponder to break the glass ceiling for our own Christian perfection- to share, to be content and to carry the leftover. To share is the first sign of Christian attitude. Even, Love, which is the first of the fruits of the Holy Spirit has to be shared to grow in the likeness of God. To be content is the sign of wisdom in discerning the limits of our unlawful desires. To carry the leftover is the mission we must undertake to widespread the horizons of sharing in an undiscovered needy community. The twelve baskets are a sign to disciples' mission to the ends of the world, to share the multiplied resources to the needy ones. On the contrary, the prosperity intended in Prosperity Gospel is more of receiving wealth and good health individually (through individual faith in God). It hardly emphasizes the significance of sharing and contentment. If prosperity had to be all about the gains of this world, why would the Son of God accept suffering to redeem this whole world? Of all the works Jesus performed in manifestation of God's glory, there wasn't a single instance where He granted money to any person.

The world today is chasing prosperity in terms of material gains individually. The crowd which sought Jesus was definitely lacking food. Even it was not food for which they sought Jesus. But God does address our needs meaningfully. Jesus never addressed a person's greed. He always welcomed the needy and has worked to impart peace and justice in their wailing conditions. And it is the mission of the Church to continue dispensing peace and justice by becoming instruments of God's providence through sharing, being content and carrying the leftover.

**Conclusion**

We are indeed leading in a paradoxical world. Where democracy and Christian identity demands peace and justice, are we "sending away the crowd" to their own plights of helplessness? Are we struck by the glass ceiling of individual prosperity, that we fail to become worthy instruments in cherishing God's providence? Be it our personal need or that of a community we are centered, we must be reminded what the apostle exhorts us- "And without faith it is impossible to please him, for whoever would approach God must believe that He exists and that He rewards those who seek him" (Hebrews 11:6). Our life must be submitted in the worthy hands of God to be the instrument of Christian prosperity by practicing- sharing, being content and carrying the leftover, to suffice the needy who are earnestly seeking God's providence. In realising this, we justify our growth in the likeness of God. May God bless us.

◆




വായനാദിനത്തോടനുബന്ധിച്ച് മലങ്കര ഓർത്തഡോക്സ് സഭയുടെ സെൻറ് മേരീസ് യുപി സ്കൂൾ കൊല്ലാട്, ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്താ സന്ദർശിച്ചു. തുടർന്ന് സ്കൂൾ സ്ഥാപക പിതാവായ ഫാ. കെ. എം. ഇല്യാസിന്റെ ഛായാചിത്രം അനാച്ഛാദനം ചെയ്തു.



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ സുൽത്താൻ ബത്തേരി ഭദ്രാസന മെത്രാപ്പോലീത്താ ഡോ. ഗീവർഗീസ് മാർ ബർണബാസ് കോയമ്പത്തൂർ തടാകം ക്രിസ്തുശിഷ്യ ആശ്രമം സന്ദർശിക്കുകയും വിശുദ്ധ ബലി അർപ്പിക്കുകയും ചെയ്തു.



**നാഗ്പൂർ സെമിനാരി അധ്യാപകൻ ഫാ. ജോൺ മാത്യുവിന് "Re-reading of Biblical Creation Narratives" എന്ന വിഷയത്തിൽ ഗാന്ധിജി യൂണിവേഴ്സിറ്റിയിൽ നിന്നു ഡോക്ടറേറ്റ് ലഭിച്ചു.**



**സംസ്ഥാന പൊതു വിദ്യാഭ്യാസ വകുപ്പ് ഹയർ സെക്കന്ററി വിഭാഗം ഡെപ്യൂട്ടി ഡയറക്ടർ ഓഫ് എക്സാമിനേഷനായി കെ. ബാബുവിന് നിയമനം ലഭിച്ചു. കരിമുളക്കൽ സെന്റ് ഗ്രീഗോറിയോസ് ഓർത്തഡോക്സ് പള്ളി ഇടവകാംഗമാണ്.**



## തോമസ് വർഗീസിന് ഒളിമ്പിക് അസോസിയേഷൻ മാധ്യമ അവാർഡ്



ചക്കുപള്ളം സ്വദേശിയും ദീപിക തിരുവനന്തപുരം ബ്യൂറോയിലെ സീനിയർ റിപ്പോർട്ടറുമായ തോമസ് വർഗീസിന് ഒളിമ്പിക് അസോസിയേഷൻ മാധ്യമ അവാർഡ്. 50000 രൂപയും പ്രശസ്തി പത്രവും ഫലകവും അടങ്ങുന്നതാണ് പുരസ്കാരം. പുരസ്കാരം പിന്നിട് നല്കും. അച്ചടി മാധ്യമത്തിലെ മികച്ച കായിക റിപ്പോർട്ടർക്കുള്ള പുരസ്കാരമാണ് തോമസിന് ലഭിച്ചത്. സംസ്ഥാന സർക്കാരിന്റെ മികച്ച കായിക റിപ്പോർട്ടർക്കുള്ള ജിവി രാജാ പുരസ്കാരം ഉൾപ്പെടെ ഉള്ളവ നേരത്തെ ലഭിച്ചിട്ടുണ്ട്.

തെക്കൻ കേരളത്തിലെ തീരദേശത്തെ കാൽപന്തുകളിയുടെ പെരുമയും നിലവിലെ പ്രതിസന്ധികളും പ്രതിഫലിക്കുന്ന 'തീരം തേടുന്ന കാൽപ്പന്തുകളി' എന്ന പരമ്പരയ്ക്കാണ് തോമസ് വർഗ്ഗീസ് അവാർഡിന് അർഹനായത്.

കുങ്കിരിപ്പെട്ടി സെന്റ് തോമസ് ഓർത്തഡോക്സ് കത്തീഡ്രൽ ഇടവകാംഗം ചക്കുപള്ളം വളയൻകുഴിയിൽ ജോർജിന്റെയും ഡയ്സിയുടേയും മകനാണ്. ഭാര്യ: ലിൻസി ഫിലിപ്പ്സ്. മകൾ: മരിയാ തോമസ്.

**ഷാജി എബ്രഹാമിനെ 'സഹോദരൻ' പദ്ധതിയുടെ ഗവർണിങ് ബോർഡിലേക്ക് പ. ബാവാ നോമിനേറ്റു ചെയ്തു. കോട്ടയം സ്തെഫാനോസ് മാർ തേവോദോസിയോസ് മെമ്മോറിയൽ മിഷൻ സെന്റർ ട്രഷററും ആക്ടിംഗ് സെക്രട്ടറിയും, പരുമല സെന്റ് ഗ്രിഗോറിയോസ് മെഡിക്കൽ മിഷൻ ആശുപത്രിയുടെ ഗവേണിംഗ് ബോഡി അംഗവുമായി ഇപ്പോൾ പ്രവർത്തിച്ചുവരുന്നു. മുൻ സഭാ മാനേജിംഗ് കമ്മിറ്റി അംഗമാണ്.**





പ്രൊഫ. കെ. എം. വർഗീസ് പാമ്പാടി രചിച്ച മലങ്കര നസ്രാണികളുടെ ആചാരങ്ങൾ, മാർ തോമാ ശ്ലീഹായുടെ സുവിശേഷം എന്നീ കൃതികളുടെ പ്രകാശനം ആന്റോ ആന്റണി എം. പി. ക്കു നൽകിക്കൊണ്ട് ഏബ്രഹാം മാർ സെറാഫീം മെത്രാപ്പോലീത്താ നിർവഹിച്ചു. ഡോ. എം. കുര്യൻ തോമസ്, ഫാ. ജോർജ്ജ് ഡേവിഡ് എന്നിവർ സമീപം.

## മണിപ്പൂരിലെ സംഘർഷം പരിഹരിക്കാത്തതിൽ പ്രതിഷേധവുമായി ഓർത്തഡോക്സ് യുവജനപ്രസ്ഥാനം

കോട്ടയം: മലങ്കര ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ 2023 ജൂൺ 25 ഞായറാഴ്ച ഇടവകകളിൽ വിശുദ്ധ കുർബ്ബാനനന്തരം ഇടവക വികാരിമാരുമായി കൂടിയാലോചിച്ചു യുവജനപ്രസ്ഥാനത്തിന്റെ യൂണിറ്റ് തലത്തിൽ മണിപ്പൂരിലെ ക്രൈസ്തവ നരഹത്യക്കെതിരെ പ്രതിഷേധ ജ്വാല നടത്തുവാനും പീഢിതജനതയ്ക്ക് വേണ്ടി പ്രാർത്ഥനയും ഐക്യദാർഢ്യവും പ്രഖ്യാപിക്കുവാനും ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനം പ്രസിഡന്റ് ഡോ. ഗീവർഗീസ് മാർ യൂലിയോസ് ആഹ്വാനം ചെയ്തു. മണിപ്പൂരിൽ ക്രൈസ്തവർ നേരിടുന്ന അക്രമങ്ങൾക്ക് എതിരെ ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനം പ്രതിഷേധിക്കുകയും ഉത്കണ്ഠയും രേഖപ്പെടുത്തി.





മദ്രാസ് ഭദ്രാസന മെത്രാപ്പോലീത്താ ഗീവർഗീസ് മാർ ഫീലക്സിനോസും, ഭദ്രാസന സെക്രട്ടറി ഫാ. തോമസ് ഐസക്കും കോയമ്പത്തൂർ തടാകം ക്രിസ്തുശിഷ്യ ആശ്രമം സന്ദർശിച്ചു.



മലങ്കര ഓർത്തഡോക്സ് സഭയുടെ ചാരിറ്റി സ്ഥാപനമായ ആർപ്പൂക്കര കാരുണ്യനിലയത്തിന്റെ നേതൃത്വത്തിൽ നടത്തിയ ഡയാലിസിസ് കിറ്റ് വിതരണം തോമസ് ചാഴികാടൻ എം.പി. ഉദ്ഘാടനം ചെയ്തു. 100 ഡയാലിസിസ് കിറ്റുകളാണു വിതരണം ചെയ്തത്. കാരു ണ്യനിലയത്തിൽ താമസിക്കുന്ന ഏഴു മാസം പ്രായമുള്ള കുട്ടിക്ക് കരൾമാറ്റ ശസ്ത്രക്രിയയ്ക്കു വേണ്ടിയുള്ള ചികിത്സാസഹായം എംപി വാഗ്ദാനം ചെയ്തു. കോട്ടയം മെഡിക്കൽ കോളജ് വൈസ് പ്രിൻസിപ്പൽ ഡോ. വർ ഗീസ് പുന്നൂസ്, കാരുണ്യനിലയം ഫാ. ജോൺ ചിറത്തിലാട്ട് കോറെപ്പിസ്കോപ്പ, സെക്രട്ടറി ഫാ. ബിറ്റു കെ.മാണി, വർഗീസ് ടി. ഏബ്രഹാം എന്നിവർ പ്രസംഗിച്ചു.



ഗാന്ധിനഗർ മാർ ഗ്രിഗോറിയോസ് ഓർത്തഡോക്സ് ദൈവാലയത്തിലെ അംഗമായിരിക്കുന്ന പൗസിൻ പുന്നൂസിന്റെയും ബിന്ദു പൗസിന്റെയും മകൾ ആഞ്ജലീന പൌസിൻ, ജർമ്മനിയിലെ ബെർലിനിൽ നടന്ന സ്പെഷ്യൽ ഒളിമ്പിക്സിൽ 100 മീറ്ററിൽ വെള്ളി മെഡൽ ജേതാവായി.